കമ്പ്യൂട്ടർ ഡിക്ഷ്ണറി

# ഉള്ളടക്കം

| Contents | Pages |
| --- | --- |



A.I : Artificial Intelligence - ആർട്ടിഫിഷ്യൽ ഇന്റലിജൻസ് അഥവാ കൃത്രിമ ബുദ്ധി.

Abacus : ഏകദേശം 3000 വർഷങ്ങൾക്ക് മുമ്പ് ചൈനക്കാർ കമ്പികളിൽ മണി കോർത്ത് നിർമിച്ച കണക്കു കൂട്ടൽ - യന്ത്രം.ഇന്നത്തെ കംമ്പ്യൂട്ടറുകളുടെ മുൻഗാമി എന്നു വിളിക്കാം.

Abort :കമ്പ്യൂട്ടർ ചെയ്ത് കൊണ്ടിരിക്കുന്ന പ്രവൃത്തി ഏതെങ്കിലും കാരണത്താൽ തുടരുന്നതിന് സാധിക്കാത്തതിനാലോ തുടരുന്നതിന് താൽപര്യം ഇല്ലാത്തതിനാലോ ബോധപൂർവ്വം ഉപേക്ഷിക്കുക.

Absolute Address : കംമ്പ്യൂട്ടറിന്റെ മെമ്മറിയുടേയോ അതുപയോഗിക്കുന്ന ഏതെങ്കിലും യൂണിറ്റിന്റെയോ സ്ഥാനം വ്യക്തമാക്കുന്ന അഡ്രസ് അല്ലെങ്കിൽ സംഖ്യ.

Acess : വിവരങ്ങൾ മെമ്മറിയിൽ ആക്കുന്നതിനോ അല്ലെങ്കിൽ മെമ്മറിയിൽ നിന്ന് കൊണ്ടുവരുന്നതിനോ ഉള്ള കഴിവ്.

Acess Mode : ഫ്ളോപ്പി ഡിസ്കിലും ടേപ്പിലും മറ്റും വിവരങ്ങൾ എഴുതുന്നതിനും ആവശ്യം വരുമ്പോൾ തിരിച്ചെടുക്കുന്നതിനും ഉപയോഗിക്കപ്പെടുന്ന രീതി.

**Acess Time** : കമ്പ്യൂട്ടറിലോ അനുബന്ധ ഉപകരണങ്ങളിലോ ശേഖരിച്ചുവച്ചിരിക്കുന്ന വിവരം എടുക്കുന്നതിനോ കമ്പ്യൂട്ടറിൽ വിവരം ശേഖരിക്കുന്നതിനോ വേണ്ട സമയം.

**Accumulator:** പ്രോസസ് നടന്നുകൊണ്ടിരിക്കുന്ന ഡാറ്റ താൽക്കാലികമായി സംഭരിച്ചുവച്ചിരിക്കുന്ന കമ്പ്യൂട്ടറിലെ ഒരു സ്ഥലം. ഇതിനെ Accumulator Register എന്നും വിളിക്കുന്നു.

**Accuracy** : കമ്പ്യൂട്ടറിൽ ഉപയോഗിക്കുന്ന വിവരങ്ങളുടെ കൃത്യതയെ സൂചിപ്പിക്കുന്നു.

**Active X** : മൾട്ടീമീഡിയയുടെ സഹായം പെട്ടെന്ന് ലഭ്യമാക്കാൻ ഉപയോഗിക്കുന്ന മൈക്രോസോഫ്റ്റ് സാങ്കേതിക വിദ്യ.

**Active Movie** : ഇന്റർനെറ്റിലൂടെ ശബ്ദം കേൾക്കുവാനും വിവിധ ദൃശ്യങ്ങൾ കാണുന്നതിനുമായി മൈക്രോസോഫ്റ്റ് കോർപ്പറേഷൻ വികസിപ്പിച്ചെടുത്ത സാങ്കേതിക വിദ്യ.

**Active Programme** : ഉപയോഗത്തിനായി കമ്പ്യൂട്ടറിന്റെ main memmoryയിൽ ലോഡ് ചെയ്തിരിക്കുന്ന പ്രോഗ്രാം.

**Active Server Pages (ASP)** : Internetൽ ഡാറ്റകൾ വിവിധ പേജുകളിലാക്കുന്നതിന് Microsoft Corporation വികസിപ്പിച്ചെടുത്ത പ്രത്യേക പ്രോഗ്രാം അല്ലെങ്കിൽ സാങ്കേതിക വിദ്യ.

**Adapter** : ഏതെങ്കിലും ഒരു ഉപകരണത്തിന്റെ ഒരു പ്രത്യേക ഭാഗത്തെ മറ്റു ഭാഗങ്ങളുമായി ബന്ധപ്പെടുത്തുന്ന സംവിധാനം.

**Add Operator** : നിലവിലുള്ള ഒരു ഫയലിലേക്ക് പുതിയ വിവരങ്ങൾ അല്ലെങ്കിൽ വസ്തുതകൾ കൂട്ടിച്ചേർക്കുന്ന ഡിസ്കുകളുടേയോ , ഡിസ്കറ്റുകളുടേയോ പ്രവർത്തനം.

**Add Time** :കമ്പ്യൂട്ടറിൽ രണ്ടു സംഖ്യകൾ തമ്മിൽ കൂട്ടുന്നതിന് വേണ്ട സമയം.

mohammedashrafpa@gmail.com.........irimbiliyam

**Address :** ഡാറ്റ മെമ്മറിയിൽ രേഖപ്പെടുത്തി സൂക്ഷിക്കുന്ന സ്ഥലത്തെ തിരിച്ചറിയാനുള്ള പ്രത്യേക പേര് അല്ലെങ്കിൽ നമ്പർ.




**Address Book :** E-mail വിലാസം സൂക്ഷിച്ച് വെയ്ക്കാനാണ് Address Book ഉപയോഗിക്കുന്നത്.




**Address Bus :** മെമ്മറിയുടെ സ്ഥാനങ്ങളും ഇൻപുട്ട്, ഔട്ട് പുട്ട് യൂണിറ്റുകൾ എന്നിവയും തിരിച്ചറിയുന്നതിനുള്ള അഡ്രസുകൾ അഥവാ സംഖ്യകൾ വഹിക്കുന്ന ചാനലുകൾ.

**Address Field :**കമ്പ്യൂട്ടറിൽ നാം കൊടുത്തിട്ടുള്ള നിർദ്ദേശങ്ങളുടെ അഡ്രസ് ഉൾക്കൊള്ളുന്ന ഭാഗം.

**Address Size :** കമ്പ്യൂട്ടറിൽ ഒരു അഡ്രസ് സൂചിപ്പിക്കുന്നതിനുപയോഗിക്കുന്ന ബിറ്റുകളുടെ എണ്ണം.

**Algol :** കമ്പ്യൂട്ടറിൽ പ്രോഗ്രാമിങ്ങിന് ഉപയോഗിക്കുന്ന ഒരു ബീജഗണിത ഭാഷ.

**Alignment :** വിവരങ്ങൾ ശേഖരിക്കേണ്ട സ്ഥലങ്ങൾ ആവശ്യത്തിലും കൂടുതലാകുമ്പോൾ ആ വിവരങ്ങൾ കമ്പ്യൂട്ടറിന്റെ മെമ്മറിയുടെ ഇടതുവശം ചേർന്നോ വലതുവശം ചേർന്നോ അല്ലെങ്കിൽ ഒത്ത മദ്ധ്യഭാഗത്തോ വെയ്ക്കുന്നത്.

**Allocate** : കമ്പ്യൂട്ടറിൽ വിവരങ്ങൾ കൈകാര്യം ചെയ്യുന്നതിന് ആവശ്യമായ സ്ഥലം നീക്കിവെക്കുക.

**Alpha Numeric** : അക്ഷരങ്ങളും അക്കങ്ങളും

**A.L.U (Arithmatic Logical Unit)** : ഗണിതശാസ്ത്രപരവും യുക്തിപരവുമായ എല്ലാ പ്രവർത്തനങ്ങളും നിർവ്വഹിക്കുന്ന കമ്പ്യൂട്ടറിലെ ഒരു പ്രത്യേക മേഖല.

**Analog** : തുടർച്ചയായി മാറിക്കൊണ്ടിരിക്കുന്നത്.

**Analog Computer** : കീബോർഡ് ഉപയോഗിക്കാതെ വിവരങ്ങൾ കമ്പ്യൂട്ടറിലേക്ക് കൊടുക്കുന്നതിനായി വ്യത്യസ്ഥ വോൾട്ടിലുള്ള വൈദ്യുതിയും മറ്റു സ്രോതസ്സുകളും ഉപയോഗിക്കുന്ന കമ്പ്യൂട്ടർ.

**And Operator** : Kerala AND Tourism എന്നു തിരയുമ്പോൾ kerala, tourism എന്നീ വ്യത്യസ്ത വാക്കുകൾ രണ്ടും കൂടി വരുന്ന പേജുകൾ മാത്രമേ ദൃശ്യമാകൂ.രണ്ടിൽ കൂടുതൽ പദങ്ങൾ (Kerala AND Tourism AND Backwater ഉദാഹരണം) AND ഉപയോഗിച്ച് തിരഞ്ഞാൽ കൂടുതൽ വ്യക്തമായ ഫലമാകും ലഭിക്കുക.വളരെ കുറച്ചു പേജുകളിലേക്ക് തിരയൽ ചുരുക്കാം.

**Antivirus** : കംമ്പ്യൂട്ടർ വൈറസിനെ കണ്ടെത്താനും നശിപ്പിക്കുകയോ പ്രവർത്തനരഹിതമാക്കാനോ ഉദ്ദേശിച്ചുള്ള പ്രോഗ്രാമുകൾ.ഇന്റർനെറ്റിൽ നിന്നും പുതുക്കിയ വിവരങ്ങൾ കാലാകാലങ്ങളായി അപ്ഡേറ്റ് ചെയ്ത് ആന്റി വൈറസ് സോഫ്റ്റ്‌വെയറിനെ കൂടുതൽ ശക്തമാക്കാം.

**Append** : ഏതെങ്കിലും തരത്തിലുള്ള വിവരങ്ങൾ ഡാറ്റയിൽ അവസാനമായി കൂട്ടിച്ചേർക്കേണ്ടിവരുമ്പോൾ ഈ വാക്ക് ഉപയോഗിക്കുന്നു.

**Apple Safari** : Apple (iphone,i pode എന്നിവ നിർമിക്കുന്ന സ്ഥാപനം) പുറത്തിറക്കിയ ബ്രൗസർ ആണ് ആപ്പിൾ സഫാരി.ആപ്പിളിന്റെ തന്നെ ഉപകരണങ്ങളിലെ ആവശ്യത്തിനായി ആണ് ആദ്യം രൂപകൽപന ചെയ്തതെങ്കിലും ഇപ്പോൾ വിൻഡോസിലും പ്രവർത്തിക്കുന്നു.മൊബൈൽ ഇന്റർനെറ്റ് വ്യാപകമാകുന്നതോടെ സഫാരിക്ക് കൂടുതൽ ആവശ്യക്കാരുണ്ടാകുമെന്ന് പ്രതീക്ഷിക്കുന്നു.

**Applet** : ഒറ്റക്ക് നിലനിൽപ്പില്ലാത്തതും എന്നാൽ മറ്റൊന്നിനോട് ചേർക്കുമ്പോൾ മാത്രം പ്രവർത്തിക്കുന്നതുമായ പ്രോഗ്രാം.

**Analytical Engine** : ചാൾസ് ബാബേജ് 1833 ൽ വികസിപ്പിച്ച കണക്കുകൂട്ടൽ യന്ത്രം.കമ്പ്യൂട്ടറിന്റെ ആദ്യ മാതൃകയായി കരുതപ്പെടുന്നു.

**Animation** : നിശ്ചല ചിത്രങ്ങൾ, രൂപങ്ങൾ, അക്ഷരങ്ങൾ, ഇവക്ക് ചലനാത്മക സ്വഭാവം നൽകൽ.

**Application Software** : ഒരു പ്രത്യേക ജോലി നിർവഹിക്കാൻ സഹായകരമായ കമ്പ്യൂട്ടർ പ്രോഗ്രാം.DTPയ്ക്കായി ഉപയോഗിക്കുന്ന Page Maker ഇത്തരത്തിലുള്ള സോഫ്റ്റ് വെയറാണ്.

**Application Window** : ഒരു ആപ്ലിക്കേഷൻ പ്രവർത്തിച്ച് തുടങ്ങുമ്പോൾ സ്ക്രീനിൽ ഉണ്ടാകുന്ന ചതുരാകൃതിയിലുള്ള സ്ഥലം.

**Archie** : അനോണിമസ് എഫ്.റ്റി.പി. സൈറ്റുകൾ കണ്ടു പിടിക്കാൻ സഹായിക്കുന്ന ഇന്റർനെറ്റ് സംവിധാനം.

**Architecture** : കമ്പ്യൂട്ടർ സംവിധാനത്തിന്റെയും ഹാർഡ്വെയറിന്റെയും മാതൃക.

**Arpanet** : ഇന്റർനെറ്റിന്റെ മുൻഗാമിയായ കമ്പ്യൂട്ടർ ശൃംഖല. അമേരിക്കൻ പ്രതിരോധ വകുപ്പ് രൂപകൽപന ചെയ്തത്. (1986)

**Array** : ഒരു കൂട്ടം സംഖ്യകളെ ഒരൊറ്റ പേരിൽ തന്നെ പരാമർശിക്കാൻ വേണ്ടി ഉപയോഗിക്കുന്നു.

**Arrow Keys** : കഴ്സറിനെ ഇടത്തേക്കും വലത്തേക്കും മുകളിലേക്കും താഴേക്കും നീക്കാൻ സഹായിക്കുന്ന കീബോർഡിലെ 4 കീകൾ.

**Assembler** : അസംബ്ളി ഭാഷയിലുള്ള പ്രോഗ്രാം മെഷീൻ കോഡിലേക്ക് തർജ്ജമ ചെയ്യുന്നതിന് ഉപയോഗിക്കുന്ന കമ്പ്യൂട്ടർ പ്രോഗ്രാം.

**Asynchronous Transfer Mode** : ഡാറ്റകളുടെ വളരെ വേഗതയിലും കാര്യക്ഷമതയിലും കൂടിയ വിനിമയത്തിനായി കമ്പ്യൂട്ടർ ശൃംഖലയിൽ ഉപയോഗിക്കുന്ന പ്രോട്ടോകോൾ.

**Audio Conference** : ഭൂമിശാസ്ത്ര പരമായി വ്യത്യസ്ത കേന്ദ്രങ്ങളിലിരിക്കുന്ന ആളുകൾ പരസ്പരം ഒരേ സമയം സംസാരിച്ച് കൊണ്ട് ടെലിഫോണിലൂടെ നടത്തുന്ന ചർച്ചാസമ്മേളനം.

**Attach** : കമ്പ്യൂട്ടറിൽ നാം ചെയ്ത് കൊണ്ടിരിക്കുന്ന പ്രോഗ്രാമിനോട് മറ്റൊരു പ്രോഗ്രാം കൂട്ടിച്ചേർക്കുക. അല്ലെങ്കിൽ കമ്പ്യൂട്ടറിന്റെ മെമ്മറിയിൽ മറ്റേതെങ്കിലും ഫയൽ കൂട്ടിച്ചേർക്കുക.

**Author** : ഒരു ഓതറിങ് ഭാഷ അഥവാ സംവിധാനത്തിന്റെ സഹായത്താൽ ഒരു പ്രതിപ്രവർത്തന രീതിയിലുള്ള കമ്പ്യൂട്ടർ പരിപാടി തയ്യാറാക്കുക.

**Auto Cad** :വിവിധ തരത്തിലുള്ള രൂപരേഖകളും മറ്റും വരക്കുന്നതിനായി ഉണ്ടാക്കിയിട്ടുള്ള ഒരു സോഫ്റ്റ്‌വെയർ പാക്കേജ്.

**Auto Index** :കമ്പ്യൂട്ടറുപയോഗിച്ച് ഇൻഡക്സ് തയ്യാറാക്കുക.

**Auto Score** :എന്തെങ്കിലും വിവരങ്ങൾ നൽകുമ്പോൾ അടിവരയിട്ട് കാണിക്കുക.

**Automatic Check** :കമ്പ്യൂട്ടറിന്റെ പ്രവർത്തനം കമ്പ്യൂട്ടർ തന്നെ പരിശോധിക്കുക.കമ്പ്യൂട്ടറിന് നൽകുന്ന ഡാറ്റയുടെ കൃത്യത നിർണയിക്കുവാൻ ഈ സംവിധാനം ഉപയോഗിക്കാറുണ്ട്.

**Automatic Dictionary** :കമ്പ്യൂട്ടറിൽ ഉപയോഗിക്കുന്ന വാക്കുകളുടെയും മറ്റും കൃത്യത ഉറപ്പുവരുത്തുന്നതിനായി കമ്പ്യൂട്ടറിൽ തന്നെയുള്ള ഡിക്ഷ്ണറി.

**Automatic Pagination** :കമ്പ്യൂട്ടറിന്റെ സഹായത്താൽ ഏതെങ്കിലും റിപ്പോർട്ടുകളോ പുസ്തകങ്ങളോ തയ്യാറാക്കുമ്പോൾ പേജിന്റെ വലിപ്പം, പേജിന്റെ മാർജിൻ ,പേജ് നംമ്പർ തുടങ്ങിയവ കമ്പ്യൂട്ടർ തന്നെ സ്വന്തമായി ചെയ്യുന്നത്.

**Automatic Log on**: കമ്പ്യൂട്ടറിൽ തന്നെ ശേഖരിച്ചു വെച്ചിട്ടുള്ള വിവരങ്ങളുടെ സഹായത്താൽ കമ്പ്യൂട്ടറിനെ ഉപയോഗത്തിനായി സജ്ജമാക്കുക.

**Available Resources** :ഒരു കമ്പ്യൂട്ടർ സിസ്റ്റത്തിൽ ലഭ്യമായ വിവരങ്ങളുടെ സംഭരണ ശേഷിയും അതിന്റെ മെമ്മറിയേയും മറ്റും സൂചിപ്പിക്കുന്നു.





mohammedashrafpa@gmail.com.....irimbiliyam




**Back Ground Programme** :പല പ്രോഗ്രാമുകൾ കമ്പ്യൂട്ടറിൽ ഒരേ സമയത്ത് ചെയ്യുമ്പോൾ അവയിൽ മുൻഗണന കുറഞ്ഞ പ്രോഗ്രാമിന് പറയുന്ന പേര്.

**Back Slash** :ഏതെങ്കിലും പ്രത്യേക ചുമതല നിർവ്വഹിക്കാനായി കമ്പ്യൂട്ടറിന്റെ കീബോർഡിലുള്ള ഒരു പ്രത്യേക ചഹ്നം. ഡയറക്ടറിയേയും ഫയൽ നെയിമിനേയും വേർതിരിക്കാനാണ് ഈ ചിഹ്നം ഉപയോഗിക്കുന്നത് (/)എന്ന ചിഹ്നം ഉപയോഗിച്ചാണ് ഇത് സൂചിപ്പിക്കുന്നത്.

**Back Space** :കഴ്സർ നിൽക്കുന്ന സ്ഥാനത്തിന്റെ ഇടതുവശത്തെ അക്ഷരം മായ്ക്കുന്നതിനുള്ള കീ.

**Back Up** :കമ്പ്യൂട്ടറിലെ ഏതെങ്കിലും ഫയലിന്റെ ആദ്യത്തെ കോപ്പി നഷ്ടപ്പെടുകയാണെങ്കിൽ ഉപയോഗിക്കുവാനായി എടുക്കുന്ന രണ്ടാമത്തെ കോപ്പി.

**Back up storage** :കമ്പ്യൂട്ടറിന്റെ മെയിൻ മെമ്മറി ഒഴിച്ചുള്ള മെമ്മറികൾ.

**Backbone** :വളരെ വേഗത്തിൽ വിവരങ്ങളുടെ കൈമാറ്റം സാധ്യമാക്കുന്ന ടെലികോം ലൈൻ അല്ലെങ്കിൽ ഏതെങ്കിലും തരത്തിലുള്ള വിവരവിനിമയ ഉപാധി.

**Bandwidth** :ഒരു കമ്മ്യൂണിക്കേഷൻ ചാനലിന്റെ ശേഷിയെക്കുറിച്ചുള്ള പരാമർശം.

**Bar code** :തിരിച്ചറിയുന്നതിനായി വിവിധതരത്തിലുള്ള




വരകൾ കൂട്ടിച്ചേർത്ത് ഉണ്ടാക്കുന്ന കോഡ്.

**Basic (Beginners All Purpose Symbolic Instruction Code)** : ലളിതമായ ഒരു കമ്പ്യൂട്ടർ പ്രോഗ്രാമിംഗ് ഭാഷ. ലളിതമായ വാക്കുകളും ചിഹ്നങ്ങളും ഉപയോഗിച്ച് പ്രോഗ്രാം തയ്യാറാക്കാവുന്ന ഒരു കമ്പ്യൂട്ടർ ഭാഷ.

**BCC** :ഇ-മെയിൽ സന്ദേശങ്ങൾ ഒരേ സമയം തന്നെ പല വ്യക്തികൾക്കയെക്കുമ്പോൾ ഉപയോഗിക്കുന്ന സംവിധാന മാണിത്.ബ്ളൈൻന്റ് കാർബൺകോപ്പി എന്നതിന്റെ ചുരുക്കരൂപം.

**BIOS (Basic Input Output System)** :കമ്പ്യൂട്ടർ സ്വിച്ചോൺ ചെയ്യുമ്പോൾ അത് എന്ത് ചെയ്യണമെന്നുള്ള നിർദേശങ്ങൾ.

**Binary Digits** :പൂജ്യവും (0) ഒന്നും (1). ദ്വിസംഖ്യാ സമ്പ്രദായ ത്തിലെ അക്കങ്ങൾ.

**Batch** :പ്രോസസിംഗിന്വേണ്ടി പല ജോഡി ഡാറ്റകൾ കൂട്ടി വെച്ചിരിക്കുന്നത്.കമ്പ്യൂട്ടറിന് നൽകാനുള്ള ഇത്തരം പ്രോഗ്രാമുകൾ അഥവാ ജോലികൾ ഇങ്ങനെ ഒന്നിച്ച് ചേർത്ത് വച്ചാൽ ഇവ ഒന്നൊന്നായി കമ്പ്യൂട്ടർ ചെയ്ത് കൊള്ളും.

**Baud** :Bits per secondന്റെ മറ്റൊരു പേര്.

**Baud Rate** :വാർത്താവിനിമയ ഉപകരണങ്ങളിൽ 0 എന്ന അവസ്ഥയിൽനിന്നും 1 എന്ന അവസ്ഥയിലേക്കും നേരേ മറിച്ചും ഒരു സെക്കൻഡിൽ എത്ര പ്രാവശ്യം മാറുന്നു എന്ന അളവ്.

**Bad Sector** :എഴുതാനോ വായിക്കുവാനോ പറ്റാത്തവിധം തെറ്റായി തയ്യാറാക്കിയതോ കേടു വന്നതോ ആയ ഡിസ്ക്.

**Bead** :ഏതെങ്കിലും ഒരു പ്രവൃത്തി കമ്പ്യൂട്ടറിൽ ചെയ്യുന്നതിന് വേണ്ടി തയ്യാറാക്കി പ്രവർത്തനം ഉറപ്പ് വരുത്തിയ ചെറിയ കമ്പ്യൂട്ടർ പ്രോഗ്രം.ഇത്തരത്തിലുള്ള ചെറിയ പ്രോഗ്രാമുകൾ എല്ലാം കൂട്ടിച്ചേർത്ത് ത്രെഡ് എന്ന പേരിലുള്ള വലിയ ഒരു പ്രോഗ്രാമാക്കാം.

**Bench Mark** :കമ്പ്യൂട്ടറിന്റെ പ്രവർത്തനശേഷിയെ കുറിക്കുന്ന തിനുള്ള ഒരു അളവ്.

**Beta Test** :സോഫ്റ്റ് വെയറുകൾ പുറത്തിറക്കുന്നതിനു തൊട്ട് മുമ്പ് രണ്ടാം തവണയും പരീക്ഷണത്തിനു വിധേയമാ ക്കുന്നത്.

**Beta Version** :ഏതെങ്കിലും സോഫ്റ്റ്വെയർ വിപണിയിലിറ ക്കുന്നതിനു മുമ്പ് ആളുകളുടെ അഭിപ്രായം അറിയുന്നതി നായി വളരെ കുറച്ച് ആളുകൾക്ക് മാത്രം നൽകുന്ന കോപ്പി.

**Bias** :തനതായ മൂല്യത്തിൽ നിന്നുള്ള വ്യതിയാനം.

**Binary** :0,1 എന്ന അക്കങ്ങൾ മാത്രം ഉപയോഗിച്ച് കമ്പ്യൂട്ടറിൽ വിവരങ്ങൾ സംഭരിച്ചുവെക്കുന്ന സമ്പ്രദായം.

**Bind** :ഒരു പ്രത്യേക വസ്തുതക്ക് അല്ലെങ്കിൽ വേരിയബളിന് വില (മൂല്യം) കൊടുക്കുക.

**Bing Search Engine** :മൈക്രോസോഫ്റ്റിൽ നിന്നുള്ള ഏറ്റവും പുതിയ തിരയൽ യന്ത്രമാണ് (search engine) ബിങ്.നേരത്തെ MSN search,live എന്നീ സുസജ്ജമായ രീതികൾ മൈക്രോസോഫ്റ്റിൽ നിന്നുതന്നെ സൈബർ മാർക്കറ്റിൽ എത്തിയിരുന്നതെങ്കിലും ഗൂഗിളിൽ നിന്നുള്ള വെല്ലുവിളി നേരിടാനാണ് ബിങ് (http://www.bing.com) അവ തരിപ്പിച്ചിരിക്കുന്നത്.2009 ജൂൺ ആദ്യവാരമാണ് ബിങ് അവതരിപ്പിച്ചത്.ഇന്റർബ്രാൻഡ് എന്ന സ്ഥാപനത്തിനേ യാണ് ഒരു പുതിയ പേര് കണ്ടെത്താനായി മൈക്രോസോ ഫ്റ്റ് ഏൽപ്പിച്ചത്.ബിങ് എന്നത് ചൈനീസ് പദമാണെന്നും

അതിന്റെ അർഥം ഉറപ്പായും ഉത്തരം നൽകുന്നത് എന്നു മാണ് അവകാശപ്പെടുന്നത്.Bing Is Not Google എന്ന ഒരു കൗതുക ചുരുക്കെഴുത്തും ബിങ്ങിനുണ്ടെന്ന് പറയു ന്നുണ്ട്.

Bit :ബൈനറിസമ്പ്രദായത്തിൽ രേഖപ്പെടുത്തുന്ന 0,1 എന്നിവ യിൽ ഏതെങ്കിലും ഒരെണ്ണം.

Bit Rate :ഒരു സെക്കന്റിൽ വിനിമയം ചെയ്യപ്പെടുന്ന ബിറ്റുക ളുടെ എണ്ണം.

Bit String :ബിറ്റുകളുടെ ഒരു പരമ്പര.

BITNET :ജപ്പാൻ, വടക്കേ അമേരിക്ക,യൂറോപ്പ് എന്നിവിടങ്ങ ളിലെ 2500 ഓളം സർവകലാശാലകൾ,ഗവേഷണ സ്ഥാപ നങ്ങൾ എന്നിവയെ ബന്ധിപ്പിക്കുന്ന വിശാലമായ കമ്പ്യൂ ട്ടർ ശൃംഖല.

Blank :ഒരു പ്രതിച്ഛായയെ മൊത്തമായോ ഭാഗികമായോ മറയ്ക്കുന്ന പ്രക്രിയക്ക് കമ്പ്യൂട്ടർ ഗ്രാഫിക്സിൽ പറയുന്ന പേര്.

Blank Presentation :പ്രദർശനത്തിനുള്ള സ്ലൈഡുകൾ തയ്യാറാക്കാനായി ബന്ധപ്പെട്ട സോഫ്റ്റ്വെയറിൽ ലഭ്യമായ ശൂന്യചതുരസ്ഥലം.ഇതിൽ സ്ലൈഡുകൾ ഇല്ല.വിവരങ്ങൾ ഉൾകൊള്ളുന്ന സ്ലൈഡുകൾ ഇതിനോട് കൂട്ടിച്ചേർത്ത് പ്രദർശനം തയ്യാറാക്കാം.

Blast :പെട്ടെന്ന് ഉപയോഗിക്കേണ്ടാത്ത മെമ്മറിയെ സ്വതന്ത്ര മാക്കി കൊടുക്കുക.

Blinking :ഒന്നിടവിട്ട് പ്രകാശിക്കുകയും മായുകയും ചെയ്യുക.

Block :ഇൻപുട്ടിലും ഔട്ട്പുട്ടിലും ഒരു പ്രത്യേക ഘടകമായി കൈകാര്യം ചെയ്യപ്പെടുന്ന സമാനസ്വഭാവമുള്ള ഇനങ്ങളുടെ ഒരു കൂട്ടം.

Blocking :ഓരോ വിജ്ഞാന ശകലത്തേയും തരം തിരിച്ച് പ്രത്യേക വിഭാഗമായി സൂക്ഷിക്കുന്ന പ്രക്രിയ.

**Blow** :റീഡ് ഓൺലി മെമ്മറിയിൽ (ROM) പ്രത്യേക രീതിയിൽ സ്ഥിരമായി പ്രോഗ്രാം എഴുതുക.

**BMP** :Bitmap എന്നതിന്റെ ചുരുക്ക രൂപം.ചിത്രങ്ങളുടെ സാധാരണ ഫയൽനെയിം എക്സ്റ്റെൻഷനുകളിലൊന്ന്.

**Bold** :ഒരു അക്ഷരത്തെ സാധാരണയിൽ കവിഞ്ഞ കനത്തിൽ കാണിക്കുന്ന ശൈലി.

**Bold Face** :ഹെഡ്ഡിങ്ങിനോ അല്ലെങ്കിൽ അതുപോലുള്ള പ്രധാനവാക്കുകൾക്കോ പ്രാധാന്യം കൊടുക്കുവാനായി മറ്റുവാക്കുകളേക്കാൾ കൂടുതൽ കടുപ്പത്തിൽ കൊടുക്കുന്നത്.

**Boolean Operator** :ബൂളിയൻ ആൾജിബ്രയിലെ ക്രിയയെ കാണിക്കുന്ന വാക്ക് അഥവാ ചിഹ്നം.

**Boolean Search** :AND, OR, NOT എന്നീ ഓപ്പറേറ്ററുകൾ ഉപയോഗിച്ച് തിരഞ്ഞാൽ വളരെയെളുപ്പം പ്രസക്തമായ വിവരം കമ്പ്യൂട്ടർ സ്ക്രീനിൽ തെളിയും.ഗണിത ശാസ്ത്ര

ജ്ഞനായ ജോർജ് ബൂൾ (1815–1864) രൂപപ്പെടുത്തിയ തന്ത്രമാണിത്.ഇന്റർനെറ്റിൽ തിരയാനുദ്ദേശിക്കുന്ന പദങ്ങളെ AND, OR, NOT ഉപയോഗിച്ച് ബന്ധിപ്പിച്ച് ഇന്റർനെറ്റിൽ തിരയുന്നതിനേയാണ് ബൂളിയൻ സെർച്ചിങ് എന്നുപറയുന്നത്.

**Boot Strapping** :കമ്പ്യൂട്ടറിന്റെ മെമ്മറി സ്വയം നീക്കം ചെയ്യുകയും അടിസ്ഥാന പരമായ നിർദ്ദേശങ്ങൾ വീണ്ടും മെമ്മറിയിൽ കൊണ്ടുവരികയും ചെയ്യുന്ന പ്രക്രിയ.

**Booting** :കമ്പ്യൂട്ടറിന്റെ സ്വിച്ച് ഓൺ ചെയ്യുമ്പോൾ ഓപ്പറേറ്റിംങ് സിസ്റ്റം റാമിനെ (Random Access Memory) ഉത്തേജിപ്പിച്ച് പ്രവർത്തനം തുടങ്ങുന്ന അവസ്ഥ.

**BPI (Bits Per Inch):** ഏതെങ്കിലും ഒരു സ്റ്റോറേജ് മാധ്യമത്തിൽ ഒരു ഇഞ്ചിൽ ഉൾകൊള്ളിക്കാവുന്ന ബിറ്റുകളുടെ എണ്ണം.

**BPS (Bits Per Second) :** ഇൻഫോർമേഷൻ സംവിധാനങ്ങൾ ഡാറ്റ കൈമാറ്റം ചെയ്യുന്ന വേഗത്തിന്റെ ഏകകം.

**Break Point :** നമുക്ക് ആവശ്യമുള്ളപ്പോൾ പ്രോഗ്രാം ഇടക്ക് വെച്ച് നിറുത്തുന്നതിനെ സൂചിപ്പിക്കുന്ന സ്ഥാനം.പ്രോഗ്രാം ശരിയായി പ്രവർത്തിക്കുന്നുണ്ടോ എന്നറിയുവാനായി ഇപ്രകാരമുള്ള പോയിന്റുകൾ ഉപയോഗിക്കാറുണ്ട്.

**Bridge :** രണ്ട് കമ്പ്യൂട്ടർ ശൃംഖലകളെ സംയോജിപ്പിക്കുന്നതിനുള്ള ഉപകരണം.

**Broadcast :** വളരെ കൂടുതൽ സ്വീകരണയൂണിറ്റുകളിലേക്ക് വിവരങ്ങൾ ഒന്നിച്ചയയ്ക്കുന്നതിന് പറയുന്ന പേര്.

**Browser :** വേൾഡ് വൈഡ് വെബ് പരിശോധിക്കാൻ വേണ്ട സോഫ്റ്റ്വെയർ.




**Browse :** ഒരു ഓൺ ലൈൻ സംവിധാനത്തിലോ ഡാറ്റാ ബേസിലോ വിവരങ്ങൾ പരതുക.

**Browser :** എച്ച്.ടി.എം.എൽ. /വെബ് പേജുകൾ കാണാനുപയോഗിക്കുന്ന ആപ്ളിക്കേഷൻ.




**Browsing :** ബ്രൗസർ സോഫ്റ്റ്വെയർ ഉപയോഗിച്ച് വിവിധ വെബ്സൈറ്റുകൾ പരിശോധിക്കുന്ന പ്രക്രിയ.

**Brush :** പഞ്ച് ചെയ്ത കാർഡിലുള്ള വിവരങ്ങൾ വായിക്കുന്നതിനുള്ള പ്രത്യേക ഇലക്ട്രിക്കൽ സംവിധാനം.

**Buffer :** നഷ്ടപ്പെടാതിരിക്കുവാനായി ഡാറ്റകൾ താൽക്കാലികമായി സൂക്ഷിക്കുന്നതിനുള്ള സംവിധാനം.

**Bug** :കമ്പ്യൂട്ടർ പ്രോഗ്രാമിലോ, കമ്പ്യൂട്ടർ സിസ്റ്റത്തിലോ സംഭവിക്കുന്ന തകരാറ്.

**Bulk Storage** :വൻതോതിൽ വിവരങ്ങൾ സംഭരിക്കാവുന്ന ഫ്ളോപ്പി ഡിസ്ക് അല്ലെങ്കിൽ കോംപാക്ട് ഡിസ്കുകൾ.

**Bullet** :പ്രത്യേകം വരികളെ സൂചിപ്പിക്കാൻ നൽകുന്ന ഒരു അ ടയാളം.



**Bullettin Board System** :നിരവധി ഉപയോക്താക്കൾക്ക് ഒരേ സമയം ഡാറ്റകളുടെ കാര്യക്ഷമമായ വിനിമയത്തിന് വേണ്ടി ഏർപ്പെടുത്തിയിട്ടുള്ള കമ്പ്യൂട്ടർ നെറ്റ്വർക്ക്.

**Bundled Software** :കമ്പ്യൂട്ടറിന്റെ മൊത്തം വിലയിൽ ഉൾപ്പെ ടുത്തിയിട്ടുള്ള സോഫ്റ്റ്വെയർ.

**Bus** : വിവരങ്ങളുടെ കാര്യക്ഷമമായ വിനിമയത്തിനു വേണ്ടി കമ്പ്യൂട്ടറിലുള്ള വിവിധ തരം സർക്യൂട്ടുകൾ.കമ്പ്യൂട്ടറിലെ ആശയവിനിമയ പാത.

**Bus Speed** :ബസ് സർക്യൂട്ടുകളുടെ വേഗത.

**Bus Wire** :മെമ്മറിയും സിപിയുവും മറ്റു വിനിമയ യൂണിറ്റു കളും തമ്മിൽ വിവരങ്ങൾ കൈമാറ്റം ചെയ്യുന്നതിനുപയോ ഗിക്കുന്ന വയറുകളുടെ ശൃംഖല.

**Button** :വിൻഡോസ് ഓപ്പറേറ്റിഗ് സിസ്റ്റത്തിൽ ഉപയോഗിക്കു ന്ന ഒരു ത്രിമാന നിയന്ത്രണ സംവിധാനം.ഓരോ ബട്ടണി നും മുകളിൽ കഴ്സർ കൊണ്ടുവന്ന് മൗസ് ബട്ടൺ അമർ ത്തിയാൽ ബട്ടണിൽ സൂചിപ്പിച്ചിരിക്കുന്ന പ്രവർത്തനം നടക്കും.

**Byte** :കമ്പ്യൂട്ടറിൽ ഒരു ചിഹ്നം രേഖപ്പെടുത്തുന്നതിനു വേണ്ട സ്ഥലം.എട്ട് ബിറ്റുകളുടെ ഒരു കൂട്ടം.മെമ്മറിയുടെ ഏകകം.




C- :1970 ന്റെ അവസാന ത്തോട് കൂടി വികസിപ്പിച്ചെടുത്ത ഒരു പ്രോഗ്രാമിങ് ഭാഷ. C++ ആണ് ഇതിന്റെ പരിഷ്കൃത രൂപം.

```
C:\WINDOWS\system32\cmd.exe - cmd
Microsoft Windows XP [Version 5.1.2600]
(C) Copyright 1985-2001 Microsoft Corp.

C:\WINDOWS\system32>cd..

C:\WINDOWS>cmd
Microsoft Windows XP [Version 5.1.2600]
(C) Copyright 1985-2001 Microsoft Corp.

C:\WINDOWS>_
```

C++ :പൂർവഗാമിയായ `C`എന്ന കമ്പ്യൂട്ടർ പ്രോഗ്രാമിങ് ഭാഷയെ ആധാരമാക്കി രൂപപ്പെടുത്തിയ ഭാഷ.എന്നാൽ C++ ഉപയോഗിച്ച് വിവിധ പ്രവർത്തികൾ സ്വതന്ത്രമായി ചെയ്യാൻ കഴിയുന്ന ഉപഘടകങ്ങളെ അടിസ്ഥാനമാക്കി പ്രോഗ്രാമുകൾ ഉണ്ടാക്കാം.

Cache :വളരെ കൂടുതൽ പ്രാവശ്യം കണ്ടത്തേണ്ടി വരുന്ന മെമ്മറി ഇടങ്ങളും മെമ്മറി വിലാസങ്ങളും കമ്പ്യൂട്ടർ മെമ്മറിയുടെ പ്രത്യേക സ്ഥലത്ത് സൂക്ഷിക്കുകയും അതിനെ കാഷ് കൺട്രോളർ എന്ന ഒരു ഉപാധി വഴി നിയന്ത്രിക്കുകയും ചെയ്ത് കമ്പ്യൂട്ടറിന്റെ പ്രവർത്തനം ത്വരിതപ്പെടുത്തുന്ന സംവിധാനം.

Cache Memory :അതിവേഗം പ്രവർത്തിക്കുന്ന ഒരു ബഫർ മെമ്മറി.ഈ മെമ്മറി പ്രോസസിംഗിന്റെ വേഗത വളരെ കൂട്ടുവാൻ സഹായിക്കുന്നു.

**CAD /CAM (Computer Aided Design/Computer Aided Manufacture) :**കമ്പ്യൂട്ടർ ഉപയോഗിച്ച് ഒരു ഉൽപ്പന്നം രൂപകൽപന ചെയ്യുകയും അത് നിർമിക്കുകയും ചെയ്യുക.കമ്പ്യൂട്ടറിന്റെ സഹായത്താൽ ഉപകരണങ്ങൾ ,യന്ത്രങ്ങൾ, പാലങ്ങൾ, കെട്ടിടങ്ങൾ തുടങ്ങിയവ ഡിസൈൻ ചെയ്യുന്ന രീതി.എഞ്ചിനീയർമാർക്ക് ഇത് വളരെ ഉപകാരപ്രദമാണ്.

**CAI (Computer Aided Instruction) :**പഠിപ്പിക്കുന്നതിനെ സഹായിക്കാൻ കമ്പ്യൂട്ടർ ഉപയോഗിക്കുന്നത്.

**CAI (Computer Assisted Instruction) :**കമ്പ്യൂട്ടർ ഉപയോഗിച്ചുള്ള അന്ദ്യാപനം.

**Calc :**ഓപ്പൺ ഓഫീസിൽ ലഭ്യമായ സ്പ്രെഡ്ഷീറ്റ് സോഫ്റ്റ്വെയർ.

**Call :**ഒരു കമ്പ്യൂട്ടർ പ്രോഗ്രാമിനേയോ അല്ലെങ്കിൽ ഒരു പ്രോഗ്രാമിലുള്ള മറ്റൊരു പ്രോഗ്രാമിനേയോ (Sub Program) പ്രവർത്തനസജ്ജമാക്കുക.

**CAM (Computer Aided Manufacturing) :**കമ്പ്യൂട്ടറിന്റെ സഹായത്തോടെയുള്ള ഉൽപാദനത്തെ ഇത് സൂചിപ്പിക്കുന്നു.

**Cancel :**കമ്പ്യൂട്ടറിൽ നാം ചെയ്ത് കൊണ്ടിരിക്കുന്ന പ്രവൃത്തി വേണ്ടെന്ന് വെക്കുക. കമ്പ്യൂട്ടർ തരുന്ന സന്ദേശമനുസരിച്ചുള്ള പ്രവൃത്തി വേണ്ടെന്ന് വെച്ച് മടങ്ങാൻ അമർത്തേണ്ട ബട്ടൺ.




**Caps Lock :**ഇംഗ്ളീഷ് അക്ഷരങ്ങളെ അപ്പർ കേസിൽ (Capital Letter) ടൈപ്പ് ചെയ്യുന്നതിന് ഉപയോഗിക്കുന്ന കീ.

**Capture :**വിവരങ്ങൾ ഏതെങ്കിലും പ്രത്യേക ഉപകരണത്തിന്റെ സഹായത്താൽ വായിച്ച് ഫയലിൽ രേഖപ്പെടുത്തുന്ന രീതി.

**Catalog :**ഫയലുകളുടെ വിവരങ്ങൾ കാണിക്കുന്ന ഒരു ലിസ്റ്റ്.

**Catridge Drive :**ശേഖരണ മാധ്യമം എടുത്ത് മാറ്റാവുന്നയിനം ഡിസ്ക് ഡ്രൈവ്.

**CAT (Computer Aided /Assisted Training):** കുട്ടികളെ പ്രദർശനത്തിലൂടെ പഠിക്കാൻ സഹായിക്കുന്നതിന് കമ്പ്യൂട്ടറിന്റെ ഉപയോഗം.

**CD (Compact Disk) :**വളരെയേറെ വിവരങ്ങൾ രേഖപ്പെടുത്താൻ ഉപയോഗിക്കുന്ന മാധ്യമം.ഒരു ഫ്ളോപ്പി ഡിസ്കിനേക്കാൾ വളരെയേറെ വിവരങ്ങൾ രേഖപ്പെടുത്താൻ ഉപയോഗിക്കുന്ന മാധ്യമം.





**CD Drive :** കോംപാക്റ്റ് ഡിസ്ക് കമ്പ്യൂട്ടറിലേക്ക് പ്രവേശിപ്പിക്കുവാനുള്ള ഉപകരണം.സിസ്റ്റം യൂണിറ്റിൽ സി.ഡി ഇട്ടു പ്രവർത്തിപ്പിക്കാനുള്ള ഇടം.

**CD ROM (Compact Disk Read Only Memory) :** സി.ഡി.യെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്നു.

**CD-R Drive :** ഒരു സി.ഡി. റോമോ ,ശ്രാവ്യ സി.ഡി.യോ പകർത്തി ഉപയോക്താക്കളെ സി.ഡി. റോമോ, ശ്രാവ്യ സി.ഡി. കളോ പ്രസിദ്ധീകരിക്കാനുള്ള കഴിവ് സ്വയാത്തമാക്കാൻ സൗകര്യപ്പെടുത്തുന്ന ,സി.ഡി.കളിലേക്ക് രേഖപ്പെടുത്തുന്ന ഉപകരണം.

**CD-ROM Drive :** കംമ്പ്യൂട്ടറിൽ CD- ROMകൾ വായിക്കാനുള്ള ഒരു പേടകം അല്ലങ്കിൽ അറ.CD ROM പ്ളേയർ എന്നും പറയും.നിരവധി CD ROMകൾ ഉൾക്കൊള്ളാനും ആവശ്യമായത് സ്വയം തിരഞ്ഞെടുക്കാനും സാധ്യമാക്കുന്ന ഉപകരണമാണ് ജൂക്ക് ബോക്സ്.

**Cell :** സ്പ്രെഡ്ഷീറ്റിൽ വിവരങ്ങൾ രേഖപ്പെടുത്താനുള്ള ഏറ്റവും ചെറിയ യൂണിറ്റ് സ്ഥലം; ഓരോ നിരയും വരിയും സന്ധിക്കുന്ന കളങ്ങൾ.

| | A | B | C |
|---|---|---|---|
| 1 | | | |
| 2 | | | |
| 3 | | | |
| 4 | | | |

**Centering :** വരികളെ പേജിന്റെ മധ്യഭാഗത്ത് അടുക്കുന്ന രീതി.

**Chain Printer :** ഒരു വരിയിലെ വിവരങ്ങൾ മുഴുവൻ ഒറ്റ തവണ കൊണ്ട് പ്രിന്റ് ചെയ്യാൻ കഴിവുള്ള പ്രിന്റർ.

**Character :** കമ്പ്യൂട്ടറിൽ സൂക്ഷിക്കാവുന്നതോ സ്വീകരിക്കാവുന്നതോ ആയ ഏതെങ്കിലും ചിഹ്നത്തേയോ അക്ഷരത്തേയോ സംഖ്യയെയോ കാരക്ടർ എന്ന് പറയാം.

**Character Dialog Box :** സ്ളൈഡിൽ തയ്യാറാക്കിയ വിവരണഭാഗത്തിലെ അക്ഷരങ്ങളുടെ വലിപ്പം,വടിവ്,നിറം തുടങ്ങിയവ മാറ്റാൻ സഹായിക്കുന്ന ഡയലോഗ് ബോക്സ്.

**Character Map :** അസാധാരണ കാരക്ടറുകൾ ടൈപ്പുചെയ്യുവാൻ സഹായിക്കുന്ന സോഫ്റ്റ്വെയർ.

**Charles Babbage :** കംമ്പ്യൂട്ടറിന്റെ പിതാവെന്ന് അറിയപ്പെടുന്നു.യാന്ത്രിക കണക്കുകൂട്ടൽ മെഷീൻ കണ്ടുപിടിച്ച 19 ാം നൂറ്റാണ്ടിലെ ധിഷണശാലി.

**Chasis :** കമ്പ്യൂട്ടറിന്റെ ഉൾഭാഗങ്ങളെ പൊതിഞ്ഞ് സൂക്ഷിക്കുന്ന കവർ.

**Chat :** ഇന്റർനെറ്റിലൂടെ ടൈപ്പ്ചെയ്ത വരികൾ വഴി സംഭാഷണം നടത്തുന്ന രീതി.

**Check :** ശരിയാണോ എന്ന് സൂക്ഷ്മമായി പരിശോധിക്കുക.

**Check Bit :** വിവരങ്ങൾ ശരിയാണെന്ന് ഉറപ്പ് വരുത്താൻ ഉപയോഗിക്കുന്ന പ്രത്യേക ബിറ്റ്.

**Chip :** അതിസൂക്ഷ്മമായ ഇലക്ട്രോണിക്ക് സർക്ക്യൂട്ട് ഉള്ളതും സിലിക്കൺ തരികൾകൊണ്ട് നിർമിച്ചിരിക്കുന്നതുമായ കമ്പ്യൂട്ടറിലെ ഒരു സംവിധാനം.

**Clear :** ചില പ്രോഗ്രാമിങ് ഭാഷകളിൽ സ്ക്രീനിൽ കാണുന്ന ഡാറ്റകൾ മുഴുവൻ മായ്ക്കുന്നതിനായി ഉപയോഗിക്കുന്നു.

**Clear Data :** വായിച്ചു മനസ്സിലാക്കാവുന്ന തരത്തിലുള്ള കോഡ് ചെയ്യപ്പെടാത്ത ഡാറ്റ.

**Click :** മൗസിന്റെ ഇടതു ബട്ടൺ ഒരു പ്രാവശ്യം അമർത്തി വിടുന്ന പ്രവർത്തനം.ലെഫ്റ്റ് ക്ളിക്കിന് സാധാരണയായി ക്ളിക്ക് എന്നുമാത്രമേ പറയാറുള്ളൂ.



**Click and Drag :** മൗസിലെ ഇടത്തെ ബട്ടൺ അമർത്തിപ്പിടിച്ചു കൊണ്ട് മൗസ് ചലിപ്പിക്കുന്ന പ്രക്രിയ.ഐക്കണുകളും ജാലകങ്ങളും ഡെസ്ക് ടോപ്പിൽ ചലിപ്പിക്കുവാനാണ് ഇത് സാധാരണയായി ഉപയോഗിക്കുന്നത്.

**Client :** വിദൂരസ്ഥമായ സെർവർ കമ്പ്യൂട്ടറുകളിൽ നിന്നും വിവരങ്ങൾ ശേഖരിക്കാൻ ടെർമിനലുകളിലൂടെ ഉപയോഗിക്കുന്ന പ്രോഗ്രാം.

**Client-Server :** വിവരങ്ങൾ ആവശ്യപ്പെടുന്ന ക്ളയന്റുകളും വിവരങ്ങൾ സംഭരിച്ച് പരിപാലിക്കുന്ന കേന്ദ്ര സെർവറും അടങ്ങിയ കമ്പ്യൂട്ടർ പ്രവർത്തന സംവിധാനം.

**Clip Art :** ഡോക്യുമെന്റിൽ ആവശ്യാനുസരണം ചേർക്കുവാൻ പാകത്തിൽ ചിട്ടപ്പെടുത്തിയിട്ടുള്ള ലഘുചിത്രശേഖരം.




**Clipping :** കമ്പ്യൂട്ടർ ഗ്രാഫിക്സിൽ ഏതെങ്കിലും ഒരു ഫ്രെയിമിന് വെളിയിലുള്ള ഭാഗങ്ങൾ ഗ്രാഫിക്സിൽ നിന്ന് നീക്കംചെയ്യൽ.

**Close :** ഉപയോഗിച്ച് കൊണ്ടിരിക്കുന്ന പ്രോഗ്രാം നിർത്തലാക്കുന്ന പ്രക്രിയ.




**Cobol :** Common Business Oriented Language എന്നതിന്റെ ചുരുക്കരൂപം.

**Collage :** പലതരം വസ്തുക്കളോ ചിത്രങ്ങളോ ഒട്ടിച്ച്ചേർത്തുണ്ടാക്കുന്ന ഒറ്റചിത്രം.

**Command :** ആവശ്യമുള്ള പ്രവൃത്തി ചെയ്യുന്നതിനായി കീബോർഡ് മുഖേന കൊടുക്കുന്ന നിർദേശം.

**Comment :** എഴുതിയ പ്രോഗ്രാമിൽ എന്താണ് ചെയ്തിരിക്കുന്നതെന്ന് മറ്റുള്ളവരെ അറിയിക്കാൻ പ്രോഗ്രാമിൽ എഴുതി ചേർക്കുന്ന വാക്കുകളും വാചകങ്ങളും.

**.COM :** വെബ്സൈറ്റ് വിലാസങ്ങളിൽ കാണുന്ന എ ക്സ്റ്റൻഷൻ. കൊമേഴ്സ്യൽ സൈറ്റാണെന്നതിന്റെ സൂചനകൂടിയാണിത്.

**Communication :** ആശയവിനിമയം

**Communication Software :** കമ്പ്യൂട്ടറിനെ മോഡവുമായും മോഡത്തെ ടെലിഫോൺ ലൈനുമായി ബന്ധപ്പെട്ട് പ്രവർത്തിപ്പിക്കൻ സഹായിക്കുന്ന സോഫ്റ്റ്‌വെയർ.

**Comparator :** രണ്ട് വ്യത്യസ്ത ഡാറ്റകളെ അല്ലെങ്കിൽ ഘടകങ്ങളെ തമ്മിൽ താരതമ്യം ചെയ്ത് വ്യത്യാസം കണ്ടുപിടിക്കുന്നതിനുള്ള പ്രോഗ്രാം.

**Compile :** മെഷീൻ കോഡിലേക്ക് കമ്പ്യൂട്ടർ പ്രോഗ്രാം മാറ്റുക.

**Compile Duration :** ഏതെങ്കിലും ഒരു പ്രോഗ്രാം വിവർത്തനം ചെയ്യുന്നതിന് കമ്പ്യൂട്ടർ എടുക്കുന്ന സമയം.

**Complementary Operation :** വിപരീത ഫലം നൽകുന്ന ക്രിയ.

**Compound Condition :** പ്രോഗ്രാമിൽ ഒന്നിൽ കൂടുതൽ വ്യവസ്ഥകളോ അല്ലെങ്കിൽ ലൂപ്പുകളോ ഒന്നിച്ച് വരുന്ന അവസ്ഥ.

**Compression :** കമ്പ്യൂട്ടറിനകത്തെ ഫയലുകളെ വലുപ്പം കുറച്ചുവച്ചിരിക്കുന്ന രീതി.ഇതിന് സിപ്പിങ് (Zipping) എന്നും പറയും.

**Computer :** കണക്കു കൂട്ടാനും എഴുതാനും പടം വരയ്ക്കാനും വിവരങ്ങൾ ക്രോഡീകരിക്കാനും ഉല്ലസിക്കുവാനും മറ്റും പല പ്രവർത്തനങ്ങൾക്കും സഹായിക്കുന്ന ഇലക്ട്രോണിക് യന്ത്രം.വിവര സാങ്കേതികവിദ്യ ഉപയോഗപ്പെടുത്താൻ നമ്മെ സഹായിക്കുന്ന ഉപകരണമാണ് കമ്പ്യൂട്ടർ.



**Computer Graphics :** കമ്പ്യൂട്ടറിന്റെ സഹായത്തോടു കൂടി വിവരങ്ങളെ ഗ്രാഫിക്സ് രൂപത്തിലാക്കുന്ന സംവിധാനം.

**Computer Language :** കമ്പ്യൂട്ടറും ഉപയോക്താവും തമ്മിൽ ആശയവിനിമയം നടത്താനുള്ള ഭാഷ. ബേസിക്ക്,കോബോൾ,ജാവ തുടങ്ങി വ്യത്യസ്ഥ കമ്പ്യൂട്ടർ ഭാഷകൾ ഉണ്ട്.

**Computer Literacy** :കമ്പ്യൂട്ടറിനെ സംബന്ധിക്കുന്ന അടിസ്ഥാന തത്വങ്ങളെ പറ്റിയും ബന്ധപ്പെട്ട പദപ്രയോഗങ്ങളെ സംബന്ധിച്ചും മനസിലാക്കുകയും ,പ്രോഗ്രാം ചെയ്യുന്നതിനും പ്രോഗ്രാമുകൾ പ്രവർത്തിപ്പിക്കാനുമുള്ള കഴിവ് നേടുക.

**Computer Literate** :കമ്പ്യൂട്ടർ കൈകാര്യം ചെയ്യാൻ പ്രാപ്തിയുള്ള.

**Computer Network** :പരസ്പരം ആശയവിനിമയം സാധ്യമാക്കത്തക്കവിധം കമ്പ്യൂട്ടറുകളും അനുബന്ധ ഉപകരണങ്ങളും പരസ്പരം ബന്ധിപ്പിച്ച ശൃംഖല.

**Computer Program** :കമ്പ്യൂട്ടർ നിർദിഷ്ട ജോലി ചെയ്യുന്നതിന് ആവശ്യമായ നിർദേശ സംഹിത.

**Computer System** :ഒരു കമ്പ്യൂട്ടർ സംവിധാനത്തിന് വേണ്ട എല്ലാ ഘടകങ്ങളും (കമ്പ്യൂട്ടറിന്റെ ഹാർഡ് വെയർ,സോഫ്റ്റ് വെയർ, പ്രിന്റർ മുതലായ അനുബന്ധ ഭാഗങ്ങൾ, വൈദ്യുതി കണക്ഷൻ എന്നിവ).

**Computer Virus** :കമ്പ്യൂട്ടറിന്റെ പ്രവർത്തനം താറുമാറാക്കാനായി ഗൂഢോദ്ദേശ്യത്തോടെ തയ്യാറാക്കുന്ന പ്രോഗ്രാമുകളാണ് കമ്പ്യൂട്ടർ വൈറസ്. ഫ്ളോപ്പി ഡിസ്ക്,പെൻ ഡ്രൈവ്,മെമ്മറികാർഡ്,തുടങ്ങിയ പുറമേ നിന്ന് ഘടിപ്പിക്കാവുന്ന സംഭരണോപാധികൾ വഴിയും കമ്പ്യൂട്ടർനെറ്റ്‌വർക്ക്, ഇന്റർനെറ്റ് എന്നീ പാതകളിലൂടെയും ഇത്തരം പ്രോഗ്രാമുകൾ നമ്മുടെ കമ്പ്യൂട്ടറിനുള്ളിലേക്ക് കടക്കുന്നു.ചില കമ്പ്യൂട്ടർ വൈറസുകൾ പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന ചുരുക്കം ചില അപ്ളിക്കേഷനുകളെ മാത്രം ലക്ഷ്യമിട്ടുള്ളതാണെങ്കിൽ മറ്റു ചിലത് ഹാർഡ് ഡിസ്കിനെ പൂർണമായും കൈപ്പിടിയിലാക്കി നശിപ്പിക്കുന്നു.

മൊബൈൽ ഫോൺ,പേഴ്സണൽ ഡിജിറ്റൽ അസിസ്റ്റന്റ് (പി.ഡി.എ) തുടങ്ങിയവയുടെ പ്രവർത്തനത്തെ പ്രതികൂലമായി ബാധിക്കുന്ന പ്രോഗ്രാമുകളാണ് മൊബൈൽവൈറസുകൾ ഹ്രസ്വസന്ദേശങ്ങൾ(SMS,MMS),ബ്ളൂടൂത്ത്, ഡാറ്റാകേബിൾ ഉപയോഗിച്ച് കംമ്പ്യൂട്ടറുമായി ബന്ധപ്പെടുത്തുമ്പോൾ ഇങ്ങനെ വിവിധതരത്തിൽ മൊബൈൽഫോണിലേക്ക് വൈറസ് കടന്നുകയറാം.

**Computing Element** :കണക്കുകൂട്ടലുകൾക്കും മറ്റു ഗണിത ക്രിയകൾക്കും ഉപയോഗിക്കാവുന്ന കമ്പ്യൂട്ടറിലുള്ള ഒരു ഘടകം.

**Concurrent Processing** :ഒരേ സമയം രണ്ടോ അതിൽ കൂടുതലോ പ്രോഗ്രാമുകൾ ചെയ്യുന്ന രീതി.

**Configuration** :കമ്പ്യൂട്ടറിന്റെ എല്ലാ ഭാഗങ്ങളെക്കുറിച്ചും അവയുടെ സംവിധാന രീതിയെക്കുറിച്ചും ശരിയായ രൂപം നൽകുന്നു.

**Congestion** :കമ്പ്യൂട്ടർ സംവിധാനത്തിന്റെ കഴിവിൽ കൂടുതലായി വാർത്താവിനിമയത്തിനും പ്രവർത്തനത്തിനുമുള്ള ആവശ്യങ്ങൾ വർദ്ധിക്കുമ്പോൾ സംജാതമാകുന്ന അവസ്ഥ.

**Connect Time :** ഏതെങ്കിലും ഒരു കമ്പ്യൂട്ടറിനോട് ഘടിപ്പിച്ചിട്ടുള്ള ടെർമിനൽ ഉപയോഗിച്ച് കമ്പ്യൂട്ടറുമായി ബന്ധപ്പെടുന്നതു മുതൽ ബന്ധം വിച്ഛേദിക്കുന്നതുവരെയുള്ള സമയം.

**Connectivity :** ഒരു ഉപകരണത്തിന് വേറൊരുപകരണത്തോടെ ബന്ധം സ്ഥാപിച്ച് വിവരങ്ങൾ കൈമാറാനുള്ള കഴിവ്.

**Console :** കമ്പ്യൂട്ടറിന്റെ കീബോർഡിന് പറയുന്ന മറ്റൊരു പേര്.

**Consumables :** ഫ്ളോപ്പി ഡിസ്ക്കുകൾ,പേപ്പർ,റിബൺ,മഷിപ്പേടകം എന്നിങ്ങനെ കമ്പ്യൂട്ടറിന്റെ ദൈനംദിന പ്രവർത്തനത്തിനാവശ്യമായ സാധനങ്ങൾ.

**Contrast :** കമ്പ്യൂട്ടറിന്റെ മോണിറ്ററിൽ തെളിയുന്ന ദൃശ്യങ്ങൾക്ക് തീവ്രത കൂട്ടുവാനും കുറയ്ക്കുവാനും കമ്പ്യൂട്ടറിൽ ഉപയോഗിക്കുന്ന സംവിധാനം.




**Control Character :** ഒരക്ഷരത്തിന്റെയോ ഒരു ചിഹ്നത്തിന്റെയോ സാന്നിധ്യം ഒരു പ്രവർത്തി തുടങ്ങാനോ ,അതിൽ മാറ്റങ്ങൾ വരുത്താനോ ,പ്രവർത്തനം നിറുത്താനോ സഹായിക്കുമെങ്കിൽ അതിനെ കൺട്രോൾ ചിഹ്നമെന്ന് പറയാം.

**Control Key :** വേറൊരു കീയുമായി ചേർത്ത് അമർത്തുമ്പോൾ വ്യത്യസ്തമായ ഒരു പ്രവൃർത്തി ചെയ്യുന്ന കംമ്പ്യൂട്ടർ കീബോർഡിന്റെ ഏറ്റവും താഴെയായി ഇടത്തേ അറ്റത്ത് ഘടിപ്പിച്ചിരിക്കുന്ന കീ.

**Convergence :** പേഴ്സണൽ കംമ്പ്യൂട്ടറും ടെലിവിശനും ഒരുമിച്ച് ചേരുന്നതിനാണ് കൺവർജെൻസ് എന്ന് പറയുന്നത്.

**Coprocessor :** ഒരു പ്രധാന CPU വിനോട് ചേർന്ന് പ്രവർത്തിച്ച് ഒരു ജോലി ചെയ്യാൻ വേഗം കൂട്ടുന്നതിനുവേണ്ടി അധികമായി ഉപയോഗിക്കുന്ന പ്രത്യേക പ്രോസസ്സർ.

**Copy:** ഒരു ഫയലിലെ വിവരങ്ങൾ മറ്റൊരു ഫയലിലേക്കോ പകർത്തുന്ന പ്രവൃത്തി.

**Copy Right :(പകർപ്പവകാശം):**ഒരു വ്യക്തിയോ ഒരു സ്ഥാപനമോ സ്യഷ്ടിച്ച രചനകൾ,ചിത്രങ്ങൾ,വീഡിയോ ശകലങ്ങൾ,സോഫ്റ്റ്വെയറുകൾ തുടങ്ങിയ ഉത്പന്നങ്ങൾക്ക്മേൽ സ്രഷ്ടാവിനുള്ള അവകാശങ്ങൾ.ഇവ മറ്റുള്ളവർ ദുരുപയോഗപ്പെടുത്തുന്നത് തടയുന്ന നിയമമാണ് പകർപ്പവകാശ നിയമം.

**Copy Left:**പകർപ്പവകാശത്തിൽ നിന്നു വിഭിന്നമായി പകർത്തുവാനും പരിഷ്കരിക്കുവാനും കൈമാറുന്നവർക്ക് ഈ അവകാശങ്ങൾ നിഷേധിക്കാതിരിക്കുവാനുള്ള വ്യവസ്ഥ. ഫ്രീ സോഫ്റ്റ്വെയറിന്റെ കാതൽ.

**Core :**കമ്പ്യൂട്ടറിന്റെ പ്രധാന മെമ്മറിയെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന വാക്ക്.

**CorelDRAW :**വെക്ടർ ഡ്രോയിങ്ങിനുള്ള ഒരു ആപ്ളിക്കേഷൻ സോഫ്റ്റ്വെയർ.

**Corruption :**ഡാറ്റയുടെ സംഭരണ സംസ്കരണ വിനിമയ സമയങ്ങളിൽ ഡാറ്റയിൽ കടന്ന് കൂടിയേക്കാവുന്ന അനാവശ്യ വ്യതിയാനം.

**CPU (Central Processing Unit ):**കമ്പ്യൂട്ടറിന്റെ തലച്ചോറ്.ഒരു കമ്പ്യൂട്ടറിന്റെ അടിസ്ഥാന ധർമങ്ങൾ നിറവേറ്റുന്ന ഒരു കൂട്ടം സർക്യൂട്ടുകൾ. ഇതിന് മൂന്ന് ഘടകങ്ങളുണ്ട്.കൺട്രോൾ യൂണിറ്റ്,അരിതമെറ്റിക്ക് ആന്റ് ലോജിക്ക് യൂണിറ്റ്,ഇൻപുട്ട്/ഔട്ട്പുട്ട് യൂണിറ്റ് എന്നിവ.കമ്പ്യൂട്ടറിന്റെ മുഴുവൻ പ്രവർത്തനങ്ങൾ ഇത് നിയന്ത്രിക്കപ്പെടുന്നു.

**Cracker :**ഒരു കമ്പ്യൂട്ടർ സിസ്റ്റത്തിലോ ശ്യംഖലകളിലോ അനധികൃതമായി നുഴഞ്ഞ് കടക്കുന്നവൻ.

**Crash :**എന്തെങ്കിലും കാരണത്താൽ കമ്പ്യൂട്ടറിന്റെ പ്രവർത്തനം പെട്ടെന്ന് നിലക്കുക.

**Cryptography :**ഉദേശിക്കപ്പെട്ട സ്വീകർത്താവിനല്ലാതെ മറ്റൊരു വ്യക്തിക്കും വായിക്കാനാവാത്തവിധം സന്ദേശങ്ങളെ കോഡ് രൂപത്തിലാക്കുന്ന ശാസ്ത്രശാഖ.

**Cursor :**മോണിറ്ററിൽ സ്ഥാനം കാണിച്ച് കൊണ്ട് മിന്നുന്ന രേഖ.I ബാർ എന്നു പറയും.

**CU-See Me:**വീഡിയോ കോൺഫറൻസിന് ഉപയോഗിക്കാൻ ഇന്റർനെറ്റിന് വേണ്ടി 1992 ൽ കോർണൽ യൂണിവേഴ്സിറ്റിയിൽ വികസിപ്പിച്ചെടുത്ത പലർക്കും ചേർന്നുപയോഗിക്കാവുന്ന ഒരു പ്രോഗ്രാം.

**Customise :** ഒരു ഉപഭോക്താവിന്റെ ആവശ്യാനുസരണം ഒരു കമ്പ്യൂട്ടർ സംവിധാനത്തെ പരിഷ്കരിക്കുക.

**Cut :** സെലക്ട് ചെയ്ത ഒരു ഫയലോ ഫയലിന്റെ ഭാഗമോ താൽക്കാലികമായി നീക്കം ചെയ്യുന്ന പ്രവൃത്തി.കട്ട് ചെയ്ത ഭാഗം ഇഷ്ടമുള്ളിടത്ത് വയ്ക്കാൻ സാധിക്കും.

**Cut and Paste :** ഒരു ഡാറ്റയിലെ അല്ലെങ്കിൽ ഒരു ദൃശ്യത്തിലെ ഏതെങ്കിലും ഒരു ഭാഗം ഒരിടത്ത് നിന്നും മാറ്റി മറ്റൊരിടത്ത് സ്ഥാപിക്കുക.

**Cyber Directory :** ഇന്റർനെറ്റിലെ വിവിധ വെബ്സൈറ്റുകളുടെ ഡയറക്ടറി.

**Cyber Piracy :** ഡിജിറ്റൽ ഉൽപ്പന്നങ്ങളിൽ പകർപ്പവകാശ ലംഘനത്തെ പരാമർശിക്കുന്ന പദം.സോഫ്റ്റ്വെയർ പകർത്തലാണ് ഏറ്റവും പ്രചാരത്തിൽ കാണുന്ന സൈബർ പൈറസി.

**Cyber Space :** ഇന്റർനെറ്റ് പോലെ അത്യാധുനികമായ സംവിധാനങ്ങൾ സാധ്യമാക്കുന്ന ഇൻഫർമേഷൻ പാതയെ സൂചിപ്പിക്കുന്ന പദം.

**Cybernautics :** സങ്കീർണ്ണ പ്രവർത്തനങ്ങൾ നടത്താനായി സ്വയം പ്രവർത്തിത യന്ത്രസംവിധാനവുമായി (റോബോട്ട് മുതലായവ) ബന്ധപ്പെട്ടിട്ടുള്ള കംമ്പ്യൂട്ടർ ഉപയോഗം.



*Computer Dictionary in Malayalam*

http://www.ashraflatheef.blogspot.com

http://www.youtube.com/user/mohammedashrafpa

http://www.4shared.com/dir/zyR4zA0L/sharing.html




**D.S.L (Digital Subscriber Line) :** സാധാരണ മോഡത്തിനേക്കാൾ ഏകദേശം 140 മടങ്ങ് വേഗതയിൽ DSL മോഡമുപയോഗിച്ച് ഇന്റർനെറ്റിൽ സഞ്ചരിക്കാൻ സാധിക്കും.DSL മോഡത്തിൽ പ്രത്യേകതരം ചെമ്പുകമ്പി ഉപയോഗിക്കുന്നത് കൊണ്ടാണ് ഇത് സാധിക്കുന്നത്.എന്നാൽ സാധാരണ മോഡങ്ങളിലാകട്ടെ ഗ്ളാസ് ഫൈബറാണ് ഉപയോഗിക്കുന്നത്.

**Data :** അക്ഷരങ്ങളും അക്കങ്ങളും ചിഹ്നങ്ങളും അടങ്ങിയ വസ്തുതകളുടെ ശേഖരം ഒരു കമ്പ്യൂട്ടറിന് കൈകാര്യം ചെയ്യാവുന്ന രീതിയിൽ ശേഖരിച്ചത്.

**Data Acquisition :** പ്രോസസ് ചെയ്യാൻ വേണ്ടി ആവശ്യമായ ഡാറ്റ സൗകര്യപ്രദമായ മാധ്യമത്തിൽ വേണ്ട രീതിയിൽ രേഖപ്പെടുത്തുക.

**Data Aggregate :** ഏതെങ്കിലും പ്രത്യേക ഉപയോഗത്തിന് വേണ്ടി വേർതിരിച്ചിട്ടുള്ള ഡാറ്റ.

**Data Area :** കമ്പ്യൂട്ടറിലുള്ള ഏതെങ്കിലും ഒരു പ്രോഗ്രാമിന്റെ പ്രവർത്തനത്തിന് ആവശ്യമായ ഡാറ്റ മെമ്മറിയിൽ സൂക്ഷിക്കുന്നതിന് വേർതിരിച്ചിട്ടുള്ള ഭാഗം.

**Data Bank:** വിവിധ രൂപത്തിലുള്ള ഡാറ്റകളുടെ സമാഹാരം അല്ലെങ്കിൽ കൂട്ടം.

**Data Base :** ഏതെങ്കിലും ഒരു പ്രത്യേക വിഷയത്തിനോ അല്ലെങ്കിൽ ആവശ്യത്തിനോ വേണ്ടി തയ്യാറാക്കിയിട്ടുള്ള ഡാറ്റ.

**Data Base Management System :** വിവരങ്ങൾ ക്രമമായി രേഖപ്പെടുത്താനും കൈകാര്യം ചെയ്യാനും ക്രോഡീകരിക്കാനും സഹായിക്കുന്ന സോഫ്റ്റ്‌വെയർ.

**Data Base Server :** ഒരു ലോക്കൽ ഏരിയ നെറ്റ്‌വർക്കിൽ നിന്ന് ഡേറ്റാബേസ് സൂക്ഷിക്കുകയും പരിപാലിക്കുകയും ചെയ്യുന്ന കമ്പ്യൂട്ടർ.

**Data Capture :** കമ്പ്യൂട്ടർ വിശകലനത്തിന്നായി തുടർച്ചയായി വിവരങ്ങൾ ശേഖരിക്കുന്നത്,താപനില തുടർച്ചയായി നിരീക്ഷിച്ച് വിവരങ്ങൾ ശേഖരിക്കുന്നത് പോലെ.

**Data Cell :** മാഗ്നറ്റിക്ക് ടേപ്പ് അല്ലെങ്കിൽ ഡിസ്ക് പോലുള്ള ഒരു മാധ്യമം.

**Data Division :** കോബോൾ പ്രോഗ്രാമിലെ ഒരു പ്രദാന ഭാഗം.

**Data Entry :** കമ്പ്യൂട്ടറിന് നൽകാൻ വേണ്ടി ഡാറ്റ തയ്യാറാക്കൽ.

**Data Flow :** ഡാറ്റയുടെ പ്രോസസിംഗ് സമയത്തുള്ള ഒഴുക്കിനെ സൂചിപ്പിക്കുന്ന പദം.

**Data Format :** ഡാറ്റ ഏത് രീതിയിലാണ് ഏതെങ്കിലും മാധ്യമത്തിൽ ശേഖരിക്കുക എന്നതിന്റെ വിവരണം നൽകൽ.

**Data Sink :** നാം അയക്കുന്ന ഏതെങ്കിലും ഡാറ്റ സ്വീകരിച്ച് സൂക്ഷിക്കുന്ന യൂണിറ്റ്.

**Data Transfer :** ഒരു ഡാറ്റ അതു ശേഖരിച്ചിട്ടുള്ള സ്ഥലത്തുനിന്നും കൂടുതൽ സൗകര്യപ്രദമായ മറ്റൊരിടയ്ത്തേക്ക് മാറ്റുക.

Will Wait Continue.............Part (II)

Computer Dictionary in Malayalam